യക്ഷരാട്ടിന്നു ധനവുമക്ഷയം ദിക്പതിത്വവും
ത്ര്യക്ഷ ഭോ! നല്കിട്ടും നിന്റെ പക്ഷപാതമനുത്തമം. ൩൩

പാദാന്തം കണ്ടുകിട്ടാത്ത വേദാന്തതരുശാഖയിൽ
മോദാന്തരംഗം വാഴും നിൻ പാദാന്തം ശശ്വദാശ്രയം. ൩൪

ഭുവനാണ്ഡകടാഹൈക ഭവനാഗ്ര്യത്തിലൂന്നിനായ്
ഭവനാമങ്ങുതാൻ തൂണായ് ഭവനാശനനില്ലവൻ. ൩൫

ചരാചരജഗൽസൃഷ്ടി കരാബ്ജഭവനായതും
ചിരായതൻജഗദ്രക്ഷാ പരാധോക്ഷജനായതും. ൩൬

സർവ്വത്രിലോകസംഹാരി ശർവ്വനായ് തീർന്നതും ഭവാൻ
സുവർണ്ണശൈലനിലയ! സർവ്വദാ കാത്തുകൊള്ളുക. ൩൭

ഹന്തസന്തപ്തരാം ഞങ്ങളന്തകാന്തക താവകം
സന്തതം കൈവണങ്ങുന്നു ചിന്തനീയാംഘ്രിപങ്കജം. ൩൮

ശ്രീപതിദ്രോഹിണാരാദ്ധ്യൻ നീ പരം ഭക്തവത്സലൻ
ആപന്നാർത്തിഹരത്വത്താലാപതിച്ചു ഹരാഖ്യ തേ. ൩൯

ഖാണ്ഡവം ചുട്ടുപൊട്ടിച്ച പാണ്ഡവൻ തൻ തപസ്സിനാൽ
താണ്ഡവപ്രിയ! ഭോ! ലോകഭാണ്ഡമിപ്പോളടഞ്ഞുപോം. ൪൦

ഏറുന്ന തത്തപംമൂലം നീറുന്നിതു ജഗത്രയം
ആറുംനവശശിക്കീറും പേറുന്ന ഭുവനപ്രഭോ! ൪൧

പ്രാണവായുവടക്കിത്തൻ പ്രീണനത്തിനു ഫൽഗുനൻ
ക്ഷീണമെന്ന്യേ തപിക്കുന്നിതേണലാഞ്ഛന ചൂഡ! ഭോ. ൪൨

വിഷ്ടപം തൽതപസ്സാലെ നഷ്ടമാക്കിച്ചമയ്ക്കൊലാ
ശിഷ്ടനാം സവ്യസാചിക്കു തുഷ്ടനായ്ശ്ശരമേക നീ. ൪൩

എന്തിനിത്താമസം ലോകം വെന്തിടും മുന്നമേ ഭവാൻ
കുന്തിതൻസൂനുവിന്നുള്ള ചിന്തിതം ചെന്നു നൽകുക. ൪൪

പടുത്വമേറും പാർത്ഥന്നു കൊടുത്താലും വരം വിഭോ
ഉടൻസർവ്വജഗത്താപമടങ്ങട്ടെ ദയാനിധേ! ൪൫

ഇപ്രകാരം വണങ്ങിത്തൽ സ്വച്ഛത്രിഭുജമോതവെ
സുപ്രസന്നമുഖൻ ശർവ്വൻ ക്ഷിപ്രമിങ്ങനെ ചൊല്ലിനാൻ. ൪൬

വീര്യാഹങ്കാരമേറുന്ന ശൌര്യവാൻ ശ്വേതവാഹനൻ
ധൈര്യമാന്നു തപംചെയ്യും കാര്യമിങ്ങറിയുന്നതേൻ. ൪൭

താമസിക്കാതെഞാൻ പാർത്ഥകാമസന്തൃപ്തി ചെയ്തിടാം
മാമകാശ്രിതരോടേററം പ്രേമമുള്ളതിലുണ്ടുമേ. ൪൮
ആയാസമല്പവുംവേണ്ട പോയാലും നിങ്ങളേവരും
ഭീയാപിക്കില്ലകുശലം ഭൂയാൽ നിങ്ങൾക്കുമേൽക്കുമേൽ. ൪൯
അജ്ജഗൽഗുരുവാണ്ട് മാധ്വീമജ്ജനത്താൽ കളത്തുടൻ
വിജ്വരാത്മാക്കളായിത്തന്നിർജ്ജരന്മാർ തിരിച്ചതെ. ൫൦
സത്രാശനാദിനിവഹം സന്ത്രാസംവിട്ടുപോകവേ
ഗോത്രാരിജനെയോർത്തീശൻ ഗോത്രാത്മജയോടോതിനാൻ-
"സാദരം ഗൌരി നമ്മെ ത്വൽ സോദരപ്രിയനജ്ജനൻ
വാദമററു ഭജിക്കുന്ന ഖേദമന്യേക്കേഴുംവിധം. ൫൨
പുരുഹൂതസുതൻ നമ്മെ പ്പുരുഭക്ത്യാ ഭജിക്കയാൽ
വിരുതന്നു വരംനൽകാനരുതിന്നി വിളംബനം. ൫൩
ഹേ കാതരാക്ഷി! തല്ക്കാമമേകനായിട്ടുറച്ചുഞാൻ
ലോകാവനവ്രതം തെററിപ്പോകാതെ കരുതേണ്ടയോ? ൫൪
മല്ലാരിസഖനെന്നും താൻ ചൊല്ലാളും പടുവെന്നുമേ
വല്ലാതെ മദമോടത്രേ വില്ലാളി മരുവുന്നതും. ൫൫
മർക്കടധ്വജനാണീടു മുല്ക്കടം ഗർവ്വമെത്രയും
മൽഫലടസ്തനി! മാററാതെ ദുർഘടം കാമപൂരണം. ൫൬
അഹന്തഹന്ത നീക്കാതെ യഹം തൽപ്രിയമേകിടാ
മഹസ്വിയവനോടാജിമഹം തെല്ലു നടത്തണം. ൫൭
പാർത്ഥന്റെ കയ്യൂക്കലാക്കിൽ പാർത്തറിഞ്ഞോന്നമർത്തിഞാൻ
കാർത്തസ്വരാംഗിവേഷം തൽകാർത്താർത്ഥ്യത്തെവരുത്തുവൻ- ൫൮
ഭീ, മാനവാധിപക്ഷേകം ധീമാനിജപരാക്രമം
ഹേമാദ്രിസ്തനി! പാർത്തീടാൻ ഹേമാന്യേഹത്തിലാഗ്രഹം- ൫൯
കണ്ടുപ്പുതുല്യനാം ജിഷ്ണുതൻദർപ്പം തെല്ലടക്കിടാൻ
സന്ദർഭമിപ്പോളുണ്ടാക്കി സ്സന്ദർശിക്കാം കിരീടിയേ. ൬൦
മനസ്സിനും ശമംവന്നേ മനസ്വിച്ഛുദമോന്നിടൂ
ഫലനങ്ങളേററ വാനിൽത്താ നനർഘശശിതാരകൾ. ൬൧
പോരാളിയവനോടൊന്നു പോരാടാനുറച്ചുഞാൻ
പോരാ ഭവതിയുംകൂടി പോരാമെങ്കിലതും ഹിതം. ൬൨

താമസംതെല്ലുമേവയ്യാതാമരാക്ഷി! നമുക്കടൻ
കാമതാതപ്രിയാഭ്യാശംകാമദായിനിയെത്തണം" ന്മച
കിശോരചന്ദ്രചൂഡോക്തികൃശോദരി തഥാവിധം
വിശോധിച്ചുനിനച്ചേവംവിശോകത്തോടുചൊല്ലിനാൾ ന്മർ
"ദേവ ദേവ! ഭവൽപാദസേവചെയ്യുന്ന പാത്ഥനിൽ
കേവലം കലഹിപ്പാനോഭാവമെന്തുഭവന്മതം? ന്മഒ
ശ്രദ്ധയോടും ഭവാനേത്താൻ ശ്രദ്ധനായ്സേവചെയ്തവൻ
ബദ്ധവൈരസ്യനേപ്പോലെ യുദ്ധംചെയ്‌വതിനർഹനോ. ന്മന്ന
കണ്ണടച്ചുദിവാരാത്രം കണ്ണവൈരിഭജിക്കവേ
ദണ്ഡപാണിരിപോ! ചെന്നുദണ്ഡമേല്പിക്കയുക്തമോ? ന്മൈ
ശംകനിഞ്ഞു സദാനത്കും ശങ്കര! തവൽപദാംബുജം
ശങ്കവിട്ടാശ്രയിപ്പോർക്കു സങ്കടംനീവരുത്തോലാ. ന്മവൃ
മതിചൂഡ! തപംചെയ്യും മതിമാനായപാത്ഥനിൽ
മതിയിൽപ്രപ്രഥനൊത്സക്യം മതിയാക്കണമിക്ഷണം. ന്മൻ
ഭൂതികാംക്ഷിച്ചുചെയ്യീടും ഭൂതിഭൂഷതപസ്സുമേൽ
ഭീതിചേക്കുന്നതെന്നായാൽ ജാതിയായ്ന്നു തൽഫലം ൊ
ചെലിയന്നതപസ്സിന്റെ കൂലിതൽപീഡയെങ്കിലൊ
മേലിലിമ്മട്ടുഭക്തക്കായ് ജോലിചെയ്യേണ്ടിവന്നിടാ. ൈ
ചെന്നസേവിക്കുമവനേ ചെന്നരുപടവെട്ടിടാൻ
ഇന്നേറിടുമഭിപ്രായം നടന്നവചരീതിതൂതനാം. ൈ
പരിഹാസോക്തിയോഭക്ത പരിപീഡനസക്തിയോ
ശരിയല്ലെന്നുതോന്നുന്നു ഗിരിശ! ത്വന്മനോരഥം." ന്മൈ
ആവിഗ്നയായ് ഗോത്രപുത്രി യീവിധത്തിലുരയ്ക്കവെ
ആവിശ്വവന്ദ്യനാംശംഭു ദേവിയോടോതിപിന്നെയും. ൈർ
"പൂതാംഗി! ഭക്തസവാത്ഥ ദാതാവെന്നുജഗൽശ്രുതൻ
ഭൂതാധീശനിവൻസേവ ചെയ്യാലായാൾക്കധീനനാം. ൈ
ചാരുവാണി! മതിഭ്രാന്തി പോരുമപ്പാത്ഥനോടുഞാൻ
പോരുടൻതെല്ലുചെയ്യിട്ടെ പ്പേരുമീപ്സിതമേകിടാം. ന്മൈ
മാനിപാത്ഥന്റെകയ്യൂക്ക മാനിച്ചീടട്ടെസവ്വരും
പൂനിലാവൊത്തതൽകീത്തി വാനിലുംവെള്ളതേച്ചിടും. ൈ

കിരീടിതൻെറ കൈയൂക്കു പരീക്ഷിച്ചിഷ്ടമേകിടാം
ഒരീഷലതിനിന്നില്ല ഗിരീന്ദ്രവരനന്ദിനി! ൧൮
സ്വയംഭൂവന്ദ്യമാകുംമൽ സവ്യകായത്തൊടൊത്തുടൻ
സവ്യസാചിക്കുവിജയം സവ്വഥാ ചെയ്തുണ്ടു ഞാൻ". ൧൯
ഉരച്ചേവമുമാകാന്ത നരത്തകുതുകത്തൊടും
സ്ഫുരത്തന്നതഥാഭൃതം തരത്തിലഥമാററിനാൻ. ൨൦
കരാളഭ്രൂഷാവേഷാഢ്യം കിരാതവടിവത്ഭുതം
പുരാദൃഷ്ടിചരംപൂണ്ടു പുരാന്തകനിഷൂദനൻ. ൨൧
സ്ഫുരൽശ്രീയാംകപർദ്ദംതൽ ശിരസ്സിൽധൂമ്രകേശമായ്
പരമദ്ധേന്ദുതാൻഭീതികരമാം ദംഷ്ട്രയായ് സ്വയം. ൨൨
തപിട്ടാളമക്ഷിതാൻനെററി പ്പൊട്ടായ് തീൻഭയാനകം
കാട്ടാനത്തോലുതാൻചേല കാട്ടാളനിലയിങ്കലും. ൨൩
ചേലാളും തൽകപലാസ്ഥിമാലാദിയുമണിഞ്ഞുതാൻ
മേലാകവേശളുംപോലെഹാലാഹലവിഷാഭമായ്. ൨൪
അനന്തരംകയ്യിലെഴുംപിനാകംകുലവില്ലുമായ്
ഘനാകൃതിതദാഭീമസ്വനാമംസ്പഷ്ടമാക്കിനാൻ. ൨൫
കാട്ടാളമൂത്തിയായ് മാന്ദ്യം കാട്ടാതെമദനാന്തകൻ
കാട്ടാനനടയാളോടും കൂട്ടായ്പോരാനരച്ചുതേ. ൨൬
കാന്താദിപ്രായമോത്താശു കാന്താകൃതി ഭവാനിയും
കാന്താരചാരിണിവ്യാധ കാന്തരൂപം ധരിച്ചുതേ. ൨൭
ശ്രീഭദ്രോത്ര ലാവണ്യലാഭനീയാളചെന്നവൾ
ബീഭൽസ്വപാശ്വമെത്തീടാൻ ബീഭത്സാകൃതിനേടിനാൾ. ൨൮
ലാളിച്ചുഗൌരിയെന്നുള്ള ലാളിത്യപ്പേരിലററവും
കാളിയെന്നുള്ളപേരപ്പോൾ മേളിച്ചിതുഭവാനിയിൽ. ൨൯
ആടയുംമൂത്തിയുംകണ്ടാലാടലുണ്ടായിടുംവിധം
വേടനായകയൊഷിത്തായ് പേടമാന്മിഴിപാവ്വതി. ൩൦
കരാളദംഷ്ട്രാപിംഗാക്ഷം കിരാതാകാരമാന്നുടൻ
ചരാചരജഗദ്രക്ഷാപര ന്മാക്കളുംവിളങ്ങിനാർ. ൩൧
ധൃതാനന്ദംസൃഷ്ടിസ്ഥിതിലയകരന്മാർത്രിജഗതീ
പിതാക്കന്മാരമ്മാതിരിമൃഗയുതന്മാനിനികളായ് ൩൨

ഭൂതാശ്ചൎയ്യംഭൂതപ്രഥമഗണവുംതത്രവിട്ടതൻ
ഹിതാൎത്ഥംനായാട്ടിന്നുചിതവടിവായ് തീൎന്നുതരസാ. ൰൩

കാലദ്വേഷികിരാതവീരതനുവായ്
കാട്ടാളയോഷിത്തുതൻ
കോലംപൂണ്ടുഭവാനി, ഭൂതഗണവും
നായാടിവൎഗ്ഗങ്ങളായ്
ലീലയ്ക്കിങ്ങനെലോകനായകനൊരു-
ങ്ങിത്താൻപുറപ്പെട്ടത-
കാലംകണ്ടുപുകഴ്ത്തിനാർ പുകളിതാം-
ഗന്മാർ പുലസ്ത്യാദികൾ. ൰൪

നാലാംസൎഗ്ഗം സമാപ്തം.

---

# അഞ്ചാം സൎഗ്ഗം.

മിന്നിടുംമഹിതകീൎത്തിനിലാവി-
മന്നിടത്തിൽനെടുന്നീളെനിരത്തി
മുന്നിലെത്തിയൊരുനാകസഭാസൌഭഗ്യം.
തന്നിൽവാണിതുസുയോധനമന്നൻ. ൧

വൎണ്ണനീയബലശാലിവദാന്യൻ
കൎണ്ണനിഷ്ടസഖനാനൃപനോടായ്
കൎണ്ണസീമ്നിചിലതോതിനിഗൂഢം
സ്വൎണ്ണപീഠതലമേറിവസിച്ചു. ൨

ശൌൎയ്യശാലി ധൃതരാഷ്ട്രസുതേഷ്ടം
കാൎയ്യമെന്നുകരളിൽകരുതിത്താൻ
ആൎയ്യശീലരവിടെക്കൃപഭീഷ്മാ-
ചാൎയ്യമുഖ്യരുമടുത്തുവസിച്ചാർ. ൩

വൻചതിപ്പണിതുടങ്ങുംപിശുനത്വം
നെഞ്ചകത്തിലിടതിങ്ങിയധൂൎത്തൻ
വഞ്ചകൻശകുനിതാടിതലോടി-
ത്തഞ്ചമോടുസഭയിൽസ്വയമെത്തി. ൪

ശാസനയ്ക്കനുസരിച്ചഥദാദ്ധ്യ-
ശ്ലാഘനാദിസമജ്ഝിതരശേഷം
ഭാസമാനമണിപീഠതലം ഭ്രൂ-
വാസവാന്മതിയോടുമണഞ്ഞു. ൫

ഉന്നതാസനതലത്തിൽവസിക്കും
പന്നഗധ്വജമഹീശനെനോക്കി
ഛന്നചാരിയൊരുച്ചാരനണഞ്ഞ-
ച്ഛിന്നഭക്തിയൊടുകൂപ്പിയുരച്ചു. ൬

"രാജരാജസമ! രാജിതശോഭാ-
രാജദുത്തമയശശ്ഛവിയാലെ
ഭോ! ജഗൽപ്രഥിത! പാരുവെളുപ്പി-
ച്ചോജസാ ഭുവി ഭവാൻവിലസുന്നു. ൭

കല്പഭൂമിരുഹകല്പ! ഭവാൻതൻ-
കല്പനയ്ക്കനുസരിച്ചടിയങ്ങൾ
സർപ്പകേതന! സമസ്തധരിത്രീ-
സർപ്പണം പണിപെടാതെനടത്തി. ൮

കൌരവാംബുധിസുധാകര! ധാത്രീ-
കൈരവത്തിലുരുദീപ്തിനിലാവാൽ
പാരമുൾത്തെളിവുചേർന്നുലസിക്കും
വീര! നിൻമഹിമയെങ്ങുമഭംഗം. ൯

താവകംമഹിതമാമപദാനം
സേവതെല്ലുമിവരോതുകയല്ല
കേവലംശുകഖഗാദികൾകൂടി
ബഭ്രുവലാന്തക! പുകഴ്ത്തിവരുന്നു. ൧൦

വിശ്വമാനവസമൂഹവുമിപ്പോൾ
വിശ്വവിശ്രുതഭവൽഗുണജാലം
വിശ്വസിച്ചു വിവരിച്ചതുകൊണ്ടീ-
വിശ്വമൊക്കെയൊരുപോലെമുഴങ്ങി. ൧൧

അത്രയല്ല ബലശാലി ഭവാനോ-
ടത്രവല്ലഭത വിട്ട ജനങ്ങൾ
അത്രപം പുരധനാദി വെടിഞ്ഞി-
ട്ടുൽത്രസിച്ചടവിയിൽക്കുടിപാർപ്പായ്. ൰൨

ഉർവ്വരാവര! ഭവൽഭുജവീര്യം
സർവ്വമല്പമഭിനന്ദിതമത്രെ
പർവ്വരാജസമ! ഭീതിയൊടും നിർ-
ഗ്ഗർവ്വരായ് ഖലകുലങ്ങൾ കലുങ്ങി. ൰൩

വീരഷഡ്ഗുണസഹായമെഴും നിൻ-
പേരമിത്രമദമർദ്ദനമന്ത്രം
സ്വൈരമേതവണമാശ്രിതരക്ഷാ-
ഭാരമാർന്നൊരു ഭവാനവിധേയൻ. ൰൪

മന്നവേശ! ഭവദാജ്ഞയെയോർത്തീ-
മന്നശേഷമടിയങ്ങൾ നടന്നു
ഉന്നതം തവ യശസ്സു ശരത്തെ
ഛന്നശോഭയൊടുമെങ്ങുമടിപ്പൂ. ൰൫

കേട്ടുയന്റ്, ബലശാലി ഭവാന്മാ-
രോടുമത്സരികൾ പാണ്ഡുസുതന്മാർ
നാടുവിട്ടു നളിനാക്ഷിയൊടൊപ്പം
കാടുകേറിയതുമാരറിയാത്തോൻ. ൰൬

ദേവനായകർ പിതാക്കൾ, സുഹൃത്താ
ശ്രീവരൻ, സ്വയമതിപ്രബലന്മാർ
ഭ്രൂവലാർജ്ജുന! ഭവൽപ്രതിഘത്താൽ
ഹാ വലിച്ചിലവരാർന്നലയുന്നു. ൰൭

പ്രേതനാഥതനയാദികളിപ്പോൾ
ദ്വൈതകാനനത്തിലശങ്കം
പ്രീതരായി മരുവുന്നധരാട്ടു
ദ്ധൂതമൗലിവിലസന്മണിമുത്തേ. ൰൮

ഭപാരിനുള്ള വഴികാട്ടിലിതുന്നും
ഭപരിയന്നവർനിനച്ചുവരുന്നു
പാരിനീശ! പുരുവിക്രമിയാം നിൻ
പേരിലുള്ള ഭയമുല്ക്കടമത്രേ. ൯

വീര്യവാരിനിധിയജ്ജനനിപ്പോ-
ളാര്യശാസനയിലീശപദാബ്ജം
ധൈര്യവായ്പൊടു ഭജിച്ചുവരുന്നു-
ണ്ടാര്യശീല! തുഹിനാചലഭൂവിൽ. ൧൦

ശർവ്വദേവനൊടു പാശുപതാസ്ത്രം
ശർവരീശകുലഹീര! ലഭിപ്പാൻ
സർവ്വദാഫലദമാം തപമുഗ്രം
സവ്യസാചിനിരവേററിവരുന്നു. ൧൧

ദർപ്പകാരിവരമേററുവിശേഷാൽ
ദർപ്പശാലി വിജയൻ ജയകാംക്ഷി
സർപ്പകേതന! രണത്തിനടുത്താൽ
സ്വല്പമല്ലവിടെക്കമുദിക്കും. ൧൨

അഷ്ടമൂർത്തിഭജനത്തിനെഴും ത-
ന്നിഷ്ടയോനിയതനിഷ്ഠരമെന്നായ്
വിഷ്ടപാധിപ! വിഭോ! പരമാത്മം
ധൃഷ്ടരാമിവർ തിരക്കിയറിഞ്ഞു. ൧൩

പാർത്ഥലേശര! പൃഥാതനയൻതൻ
വാർത്തകളിങ്ങനെ തിരുമുമ്പിലുണർത്തി
ചീർത്തമുത്തൊടിനി വേണ്ടതശേഷം
പാർത്തറിഞ്ഞയി! നടത്തുക "ധീമൻ". ൧൪

ഇന്നവിധം ചതുരനാകിയ ചാരൻ
ഭൂവിനീശനൊടുരച്ചു തിരിച്ചു;
ഭീവികാരഭരമാർന്നടനപ്പോ-
ളാവിദഗ്ദ്ധസഭയൊന്നു നടുങ്ങി. ൧൫

അത്രകിംപ്രതിവിധാനമിതെന്നായ്
വിത്രസിച്ചമരുവുംനൃപനോടായ്
മിത്രഭാവമൊടടുത്തുവസിക്കും
മിത്രസൂനുചിലതിങ്ങനെചൊല്ലി. ൨൬

"സ്വാന്തമാളിവനമിത്രകുലത്തി-
ന്നന്തമേകുവതിനേകവിമർദ്ദൻ
സന്തതംതവഹിതത്തിനുനില്ലേ
ചിന്തയെന്തിനയി! പന്നഗകേതോ? ൨൭

പോരുചെയ്തരിയപാർത്ഥരെവെൽവാൻ
പോരുമെൻകരകനിഷ്ഠികമാത്രം
പാരുടച്ചുപുനരൊന്നുചമപ്പാൻ
പോരുകേട്ടവനിവൻമതിയാകും ൨൮

കണ്ണനാകുമിവനോടുരണത്തിൽ
കണ്ണനിഷ്ടനയിഫൽഗുനനേററാൽ
വണ്ണനീയഗുണ! തൽപിതൃനാടാം
വിണ്ണണഞ്ഞുടനവൻവിഹരിക്കും. ൨൯

കാലപൃഷ്ഠകടുകാർമ്മുകമോടി-
ക്കാലമാജിപടുഞാനടർചെയ്താൽ
കാലനുംകലഹഭൂമിയിൽനിന്നും
കാലകററിയഴലേററുതിരിക്കും. ൩൦

പാകവൈരിതനയൻറമദത്തെ-
പാകമാക്കുവതിനായ്മതിയീഞാൻ
നാകവാസികളുമെന്നൊടെതിർപ്പാ-
നാകയില്ലപുനരെന്തുപരന്മാർ. ൩൧

ഭീമബാഹുബലശാലിദേവാനും
ഭീമസേനനുമടുത്തടർ ചെയ്താൽ
ക്ഷേമഹീശ! തടിയൻപൊടിയാകും
ഹേമശൈലസമമോസികതാദ്രി ൩൨

കണ്ടകാകനികൾ കാട്ടിൽ നടന്നാ-
ക്കണ്ടുമാകവെയശിച്ചു തടിച്ചോൻ
കണ്ടകഘ്നനിവൃകോദരനോ ചൊ-
ല്ലൊണ്ടവിക്രമി ഭവാനോടെതിർപ്പാൻ. ൩൩

മൽക്കന്യയിലുദിച്ച സുതന്മാ-
രഗ്രസരത്തൊടുമെതിർക്കിലുടൻ ഞാൻ
ഭദ്രമിന്നയി ഭവാനെയവശത്തി
ങ് ഭദ്രമിട്ടിടുമവർക്കുമതക്കം. ൩൪

ധർമ്മസൂനുവിനു നാട്ടിലിരിപ്പാൻ
കർമ്മമില്ലവനമേശതിമേലും
നിർമ്മലം തപമവൻ തുടരട്ടേ-
ധർമ്മമിങ്ങുമയി! ചിന്തകൾ പോട്ടെ. ൩൫

ഭൃതിമാൻ പടുസുയോധനനോടായ്
ഭീതിവിട്ടിവനിവണ്ണമുരച്ചു
നീതിയോടുവിദുരൻ മൃദുവായി-
പ്രാതികൂല്യനിലയിൽ പ്രവദിച്ചു. ൩൬

"കർണ്ണദുർമ്മൊഴി സുയോധന! യുഷ്മൽ-
കർണ്ണതൃപ്തികരമെങ്കിലുമിപ്പോൾ
നിർണ്ണയം കുരുകുലാമ്പുധിഗംഭീ-
രാർണ്ണവത്തിനു ഘടോത്ഭവനത്രെ. ൩൭

പഞ്ചപാണ്ഡവശിഖിപ്രകരം ത്വ-
ദ്വഞ്ചനേന്ധനവിവർദ്ധിതമായി
തഞ്ചമറ്റകുരുവംശവനത്തിൽ
നിശ്ചയം സപദി ചുട്ടുപൊടിക്കും. ൩൮

ധർമ്മമറ്റകിതവപ്പണിയാലേ
ധർമ്മജാദ്യരലയുന്നു വനത്തിൽ
ദുർമ്മദം തടവിടുന്നു ഭവാനും
ശർമ്മമറ്റു പലതെറ്റുമുദിക്കും. ൩൯

പല്ലവാംഗിസതിപാർഷ്ഷതിവൻകാ-
ടല്ലലോടുമണയുന്നതുമേതും
നല്ലതല്ലനൃപതേ! കൃപതേടു-
ന്നില്ലയോപരമതുംഹിതമെന്നോ. ൪൦

അച്ഛനല്ല സഹജന്റെസുതന്മാ-
രച്ഛകീർത്തികൾവനത്തിൽവസിച്ചാൽ
സ്വച്ഛമായശശിവംശവുമേററം
തുച്ഛമാകുമതുനീയറിയുന്നോ. ൪൧

ശ്രേഷ്ഠഭൂഭരവിചക്ഷണനാകും
ജ്യേഷ്ഠനൊത്തയിതവാവരജന്മാർ
കാഷ്ഠകണ്ടകകുലങ്ങളിൽവാണാൽ
പ്രേഷ്ഠഭാവമിവിടേക്കുളവാമോ. ൪൨

ധർമ്മശീലരളവററവുപുകഴ്ത്തും
നർമ്മനന്ദനനമന്ദഗുണാഢ്യൻ
ധർമ്മദാരയുതനാർത്തികലർന്നാൽ
ദുർമ്മതോദ്ധത! നിനക്കതുനന്നോ? ൪൩

സത്യസംഗരരുദാരബലന്മാ-
രത്യമർഷമൊടുപാർത്ഥരെതിർത്താൽ
കൃത്യമൂഢരിഹകർണ്ണമുഖന്മാർ
സത്യമാജിമദമപ്പൊളകററും. ൪൪

പാർത്ഥരോടുപടവെട്ടിയെതിർപ്പാൻ
പാർത്തലത്തിലൊരുവീരനെയും ഞാൻ
പാർത്തതില്ലകലഹത്തിനുകർണ്ണാ
പാർത്ഥവാക്കുകൾഫലപ്പെടുകില്ല. ൪൫

വീരപാർത്ഥഭുജഗങ്ങൾവമിക്കും
ഘോരരോഷവിഷഭാവഹുതാശൻ
സ്വൈരമിക്കുരുകുലാടവിപാടേ-
ചാരമാക്കുമതിനില്ലവിതർക്കം. ൪൬

മാരിപോലെശരപാളികൾതൂകി-
പ്പാരിലൊക്കെവിളികൊണ്ടൊരുപാർത്ഥൻ
പോരിനായ് പൗരുഷമോടുമണഞ്ഞാൽ
സൌരിമുഖ്യരുടെമുഷ്കുശമിക്കും. ൪൭

കാട്ടിലഞ്ചലികളെക്കളെവേററം
കാട്ടിനിങ്ങൾനിരസിച്ചതുപാർത്താൽ
പാട്ടിലുള്ളൊരരസിയെസ്വശിരസ്സിൻ
ചോട്ടിൽവച്ചുടനിരങ്ങുകതന്നെ. ൪൮

ദ്യൂതകൈതവകലാകുശലത്വം
സ്ഫീതമാകിലുമഹോ സമരത്തിൽ
ഭീതരായ് സപദിനിങ്ങളടങ്ങും
പൂതശീലരിൽമടക്കമുദിക്കാ. ൪൯

സവ്യസാചിനിജസേവയിൽവാമാ-
സവ്യമൂർത്തിയെവശത്തിൽവരുത്തി
ദിവ്യപാശുപതമാംമഹിതാസ്ത്രം
ഭവ്യവാരിധിരസത്തൊടുവാങ്ങും. ൫൦

ഈശനോടുവരമാശുവരിച്ചുൾ-
ക്ലേശമററവിജയൻജയശീലൻ
കാശകീർത്തിസമരത്തിനണഞ്ഞാൽ
കൌശലത്തിൽവിജയംവരുമെന്നോ? ൫൧

കുന്തിതൻതനയരോടുവിരോധം
പന്തിയല്ലനൃപതേ! നിരൂപിച്ചാൽ
എന്തിനിങ്ങനെവൃഥാന്തമഹോ ദു-
ശ്ചിന്തിതാർത്ഥിഷതമാക്കുവതിപ്പോൾ? ൫൨

വൈകിടാതെപടുപാണ്ഡുസുതന്മാർ-
ക്കേകിയർദ്ധമഹിയുദ്ധതബുദ്ധേ
ലൌകികത്തൊടിഹവാഴ്കഭവാനെ-
ന്നാകിലേശുഭമേലംശമുദിക്കൂ.” ൫൩

ഇത്തരം വിധുരവാണ്ട് മയമാലപീ-
സത്തശിച്ചരിയഭീഷ്മമുഖന്മാർ-
ചിത്തസമ്മദമിയന്നു, തദാദർ-
വൃത്തനാം നൃപതിയൊന്നവിയത്തു. ൧൪

ഹാസമോടുമഥ ചാടിയുടൻ ദു-
ശ്ശാസനൻസഭയിലൊന്നു ചവുട്ടി
ശ്വാസവേഗവിവൃതാക്ഷരമബ്ഭ്രൂ-
വാസവാശ്രിമനോടേവമുരച്ചു. ൧൫

"എന്തബദ്ധമിവരോടു വൃഥാ സം-
ബന്ധഭാഷണമിവൻ തുടരുന്നു?
ഹന്ത! ഹന്ത! കുരുഭൂവരരെല്ലാ-
മന്ധരെന്നു വിദുരൻ കരുതുന്നോ? ൧൬

പോരു ചെയ്യുമരിപാർത്ഥനിവണ്ണം
ഭീരുകേട്ടിവരടങ്ങണമെന്നോ?
പൌരുഷം ചെറുതു ചേർന്നവരോടി-
ബ്ഭീരുഭീഷണിയിണങ്ങുകയില്ല. ൧൭

ധാടിവിട്ടു ഗതികെട്ട തപസ്സായ്
കൂടിടും കുമതിപാർത്ഥനിലിത്ഥം
പേടിയിക്കുരുകുലാധിപരാർന്നാൽ
കേടിതില്പരമുദിപ്പതിനുണ്ടോ? ൧൮

പൂജ്യരല്ലതികൾ പാർത്ഥരവർക്കായ്
രാജ്യമല്പമിവർ നൽകയുമില്ല
പ്രാജ്യകീർത്തി നൃപനഗ്രജനഗ്ര്യൻ
ത്യാജ്യദുർമ്മൊഴികൾ കേൾപ്പതു മോശം. ൧൯

കോട്ടമററരികളെസ്തുതിചെയ്തി-
ക്കൂട്ടരേ ബഹു ദുഷിപ്പതിനിപ്പോൾ
നീട്ടയച്ചിവനെയാരു വിളിച്ചോ?
പോട്ടെ കാട്ടിലിവനും ഹിതമെങ്കിൽ, ൨൦

അംശ ! ഭോ! നൃവര ! പാൎത്ഥരൊടിപ്പോൾ
സംഗരത്തിനുപറപ്പെട്ടുകല്ലേ?
മങ്ങലെന്തിനു? ഭുജാഗ്രബലത്താൽ
മംഗലം ഭുവി ഭവാനുഭവിക്കും. ൬൧

ഇത്തരം കുസൃതിമൂത്തസഗൎഭ്യൻ
മത്തനാംനൃപനെനോക്കിയുരച്ചോ,
മുക്തശങ്കമുടനേസമരംതാൻ
യുക്തമെന്നരവിസൂനുവുമോതി. ൬൨

സൂത്രശാലിമമരാതുലനിന്നീ-
മാത്രയിൽസ്വപക്ഷിതമോതണമെന്നായ്
നേത്രസംജ്ഞയിലറിഞ്ഞുനൃപപുഷ്ടം
ധൂൎത്തനശ്ശകുനിമൌനമകററി. ൬൩

"ദ്യൂതിൽവച്ചരികൾപാൎത്ഥർമടങ്ങി-
ബ്ഭൂതിവിട്ടുശപഥംനിറവേററാൻ
ഭീതിയററുവനമാൎന്നമരുമ്പോൾ
നീതിയല്ലസമരംതവരാജൻ. ൬൪

സ്ഥാനഹീനർവനവാസികളാമ-
ദ്ദീനരോടുസമരത്തിനണഞ്ഞാൽ
മാനശാലിഭവദുത്തമകീൎത്തി-
ക്ഷീണമായിവരുമെന്നറിയേണം. ൬൫

പാൎത്ഥരിൽപ്രഥിതവിക്രമിപാൎത്ഥൻ
മാത്രമാണൊരുവനിന്നഭിശങ്ക്യൻ
ധൂൎത്തനാമവനുമാപതിസേവാ-
പാത്രമാകിലതുദുൎഘടമേററം. ൬൬

വല്ലപാടുമവനേക്കൊലചെയ്താ-
ലല്ലൽതീൎന്നുഭയമെന്തിനുപിന്നെ?
നല്ലപോലെയതിനിന്നൊരുപായം
ചൊല്ലുഴംനൃവര ! ഞാനുരചെയ്യാം. ൬൭

സ്വസ്ഥനായ് തപമിയന്നൊരുവാന-
പ്രസ്ഥനേ സ്വയമണഞ്ഞു വധിച്ചാൽ
അസ്തശങ്കമയി! കീർത്തികലാവാ-
നസ്തമിക്കുമെത്തുമോർക്കണമല്ലോ. ൪൮

പന്നിതന്റെ വടിവായ് വിപിനത്തിൽ-
ചെന്നിരുന്നതരമമ്പൊടു നോക്കി
മുന്നിലെത്തിയവനെക്കൊലചെയ്താൽ
നന്നിതിൽ കുറവുമിങ്ങുവരില്ല. ൪൯

ശ്ലോകണം പരമതിന്നിഹ മായാ-
പാകഭേദമറിയും പടുവീരൻ
മൂകനാമസുരനായകനായാ-
ലാകവേ കുശലമെന്നു മുരയ്ക്കാം?" ൫൦

കിമപി കലഹശീലൻ കൈതവക്കാതലാമ-
ക്ഷമതി ശകുനിയിത്ഥം ശങ്കവിട്ടോതിടുമ്പോൾ [ന്ദ്രൻ
സ്വമതിയിലിതുനന്നെന്നോർത്തുപോയ് കൌരവേ-
ക്രമരഹിതവചസ്സേദുഷ്ടരിൽ ശ്രേഷ്ഠമാവൂ. ൫൧

അക്കാര്യം തന്നെ നന്നെന്നഖിലരുമൊരുമി-
ച്ചന്നു തീർച്ചപ്പെടുത്തി-
ദ്ധിക്കാരം പൂണ്ടദുര്യോധനനൃപവൃഷഭൻ
മൂകനേത്തൽക്ഷണത്തിൽ
സൽക്കാരം ചെയ്തു പാർത്ഥാഹതികരുതിയയ-
ച്ചീടിനാൻ കാട്ടിലേക്കായ്
വ്യർക്കാമം സാധുസാധിപ്പതിന്നസുധികളും
കൈതവത്തെശ്രയിക്കും.

അഞ്ചാം സർഗ്ഗം സമാപ്തം.

# ആറാം സൎഗ്ഗം.

കാട്ടാന, പോത്തു, കടുവാ, കിടി: ശാന്തഭാവം-
കാട്ടാത്ത ഘോരഭുജഗങ്ങളുമൊത്ത കാട്ടിൽ
കാട്ടാളവീരവടിവായ്‌ നിടിലാക്ഷദേവൻ
കൂട്ടാളിമാരുമൊരുമിച്ചു കടന്നുകൂടി. ൧

ലീലാകിരാതവരഭീഷണവേഷമാൎന്ന-
ക്കാലാരി കാടഖിലമൊപ്പമടിച്ചിളക്കി
കൈലാസവാസിനിഖിലപ്രമഥൗഘവും തൽ-
ക്കാലാനുരൂപമതിതുഷ്ടിയിൽ വേട്ടയാടി. ൨

ഘോരാടവീതടമിടിച്ചുപൊളിക്കുമുൽക്ക-
ഷ്ടാരാവമഞ്ചു്ഭടർവിടും പടുസിംഹനാദം
മാരാരിതന്റെ ചെറുഞാണൊലിയെന്നിതെല്ലാ-
മാരാൽക്കലൎന്നജഗദണ്ഡവുമൊന്നിളക്കി. ൩

ഘോരംയുഗാന്തമതിൽവേണ്ടിവരുംജഗൽസം-
ഹാരംഹരൻപരിചയിപ്പതിനെന്നപോലെ
വീരൻകിരാതവടിവായ്‌ മൃഗയാഛലത്താൽ
പാരംപൊടിച്ചുവനജീവികുലംമുടിച്ചു. ൪

പഞ്ചാസ്ത്രവൈരിപരനിൽപരമാത്മനാമ-
മഞ്ചാതെ ചെരുഖതിലേററവുമീൎഷ്യകൊണ്ടോ
വൻചാപവിച്യുതശരപ്രകരങ്ങളാല-
പ്പഞ്ചാസ്യരിൽസപദിപഞ്ചതചേൎത്തിതപ്പോൾ. ൫

മുന്നംമതംഗജകുലോത്തമമൂൎത്തിയായ്‌ ത്താ-
നെന്നെങ്കിലുംകരുണാഛത്തിലിയന്നിടാതെ
അന്നംഗജാരികരിപുംഗവമസ്തകങ്ങൾ
ഭിന്നങ്ങളാക്കി വിശിഖങ്ങൾവിശിഷ്യതൂകി. ൬

ഹേമാദ്രിചാപനപശങ്കമരണ്യജീവി-
സ്തോമാളിഘാതവിഹൃതിക്കുതുനിഞ്ഞനേരം
സാമാന്യമല്ലയമരാട്ടിനെഴുംസദസ്സിൽ
സാമാജികൎക്കകലഹംസ്ഥലഹാനിമൂലം. ൭

മുമ്പിൽപതിക്കിലവർതൻതലതച്ചുടയ്ക്കും
വമ്പിച്ചചെമ്പുലികൾ പാഞ്ഞുവരുന്നനേരം
തുമ്പിക്കരങ്ങളെമടക്കിയിടിച്ചിടുന്ന
കുംഭിപ്രവീരരവിടെപ്പ്രണദിച്ചിതുച്ചം. ൮

ഘോരാരവത്തൊടുമദിച്ചവരും മഹേഭ-
വീരാഗ്ര്യനോടപരഹസ്തികയത്തെതിൎത്തു
ധാരാളമസ്സമരസംഭ്രമസംഭൃതാസൃ-
ഗ്ധാരാംബുതൻമദജലത്തിനശാന്തിനൽകി. ൯

ദീപിച്ചചെങ്കനലുപോലരുണാക്ഷിരൂക്ഷം
ദ്വീപിപ്രവീരനപസാധ്വസമൊന്നുരുട്ടി
കോപിഷ്ഠനായ്ക്കപിനസീമനികാൺകിലാരും
വേപിക്കുമാറധികമുദ്ധതനായ്‌ചരിച്ചു. ൧൦

ചാടിക്കതിച്ചുവിടപങ്ങളിലങ്ങുമിങ്ങും
പേടിച്ചിടാതെപലമൎക്കടമുഷ്കരന്മാർ
കാടിന്നകത്തധികമുഷ്ണൊടണഞ്ഞുവേട്ട-
യാടിക്കളിപ്പവരിലും വിരുതൊട്ടുകാട്ടി. ൧൧

ചെന്നായ്ക്കളുൾക്കടമദംഹരിണവ്രജത്തെ
ചെന്നാക്രമിച്ചുടൽപിടിച്ചുകടിച്ചുകീറി
നന്നായ്‌കുടുംനിണമണിഞ്ഞുനൃസിംഹരൂപ-
മന്നാൎക്കുമോൎമ്മവരുമാറവരുല്ലസിച്ചു. ൧൨

ഹുങ്കാരവാദ്യൊടുവിഷാണവിഘട്ടനത്താൽ
വൻകാട്ടുപോത്തുവിടപിപ്രകരത്തെവീഴ്‌ത്തി
ലങ്കാപുരോപവനഭഞ്ജനമാഞ്ജനേയൻ
ശങ്കാവിഹീനമഥചെയ്തതുചൊല്ലിയാടി. ൧൩

പാലാഴിതൻമഥനവേളയിലുത്ഭവിച്ച-
ഹാലാഹലത്തിനുടെതീക്ഷ്ണതയേപ്പുതുക്കാൻ
ലീലാകിരാതനുടെവേട്ടയിലുദ്ഗമിച്ച
കാലാനലോഗ്രശരമങ്ങളഹീശചരന്മാർ ൧൪

"ഏകാകിനീതൻവിഷമശിച്ചതുകൊണ്ടുതൃപ്തി-
യാകാതെപോകിലസമാക്ഷനവേണ്ടുവോളം
ഏകാം" ഭുജംഗപരിഷത്തുകളിത്ഥമോർത്തു
ശോകാവഹംഗരളമൊളിവമിച്ചിതപ്പോൾ. ൪൫

വാതാധികത്വരയൊടൊത്തുഭയന്നപോയും
വാതായനാളികളിൽനോട്ടമുറച്ചിടാതെ
ജാതാദരംപെരിയചാപമെടുത്തുവേട-
രാതാമ്രദൃഷ്ടികൾവൃഥൈവമിഴിച്ചുനിന്നാർ. ൪൬

തൻപാടവംതടവകന്നുവെളിക്കുകാട്ടി-
വൻപൊളമുഗ്രതയൊടഗ്രഗരേത്തുരത്തി
അമ്പോ! മദിച്ചുവരുമുന്നതകുഞ്ജരത്തെ-
യമ്പാൽതടുക്കുമൊരുവേടർവിരണ്ടുപോയി. ൪൭

തട്ടിത്തടഞ്ഞിടയിലത്തരുപാളിയേശ്ച്ഭ്ര-
തട്ടിൽത്തരത്തൊട്ടുമറിച്ചുമരച്ചുവട്ടിൽ
കെട്ടിക്കിടപ്പുവരെയന്തകനുള്ളനാലു-
കെട്ടിൽക്കടത്തുമിദരാട്ടുകൾ ധൃഷ്ടരല്ലോ. ൪൮

ശൂലംതറച്ചുടൽപൊളിഞ്ഞൊരുശൂരനാംശാ-
ർദ്ദൂലംഭടക്കിടയിൽവീണുവിടാതെവീണ്ടും
നാലംഘ്രിയുംനഖമുഖങ്ങളുമിട്ടടിച്ചാൻ
ശീലംനിജംമൃതിവരെയ്ക്കുമിരിയ്ക്കുമാക്കും. ൪൯

വില്ലുംകുലച്ചു ചിലവീരർവലിച്ചുമെയ്‌വി-
യെല്ലുംനുറുക്കിവിട്ടുമുല്ലടശസ്ത്രസംഘം
പല്ലുംകടിച്ചുപരമാഞ്ഞുവിടുന്നതേററു-
ചെല്ലുന്നജീവിതതിയാൽയമനുംകുഴങ്ങി. ൫൦

വെട്ടുന്നപോത്തിനെയടുത്തൊരുവീരനീക്ഷി-
ച്ചിട്ടുംകുലുക്കമിയലാതെകരാരിയാലെ
തട്ടുംതലയ്ക്കുപരികത്തിയിറക്കിയൊച്ചു-
പ്പെട്ടുള്ളകാലമഹിഷത്തിനുകൂട്ടിനാക്കി. ൫൧

വായുംപൊളിച്ചുവിരുതോടുഭടർക്കുനേരെ-
പായുംതരക്ഷുവരരുള്ളൊരുവക്ത്രരന്ധ്രം
ന്റെയുപ്രാണാന്തകരമാംശരപാളിവെപ്പാ-
നായുള്ളതൂണിവിധമാശ്രുഗപൂർണ്ണമായി. ൨൨

നായാട്ടിവീരർവനജീവികൾ തന്റെമാർഗ്ഗ-
മായാസലേശമിയലാതെ ശരങ്ങളാലെ
വ്യായാമശീലർ വലുതായൊരു വേലികെട്ടി-
പ്പായാനിടുന്നകണപങ്ങളുമങ്ങുകൂട്ടി. ൨൩

തത്താംനിരസ്സിലഖിലേശ്വരലീലധൃഷ്ട
സത്വങ്ങൾതൻപ്രശമനത്തിനുവേണ്ടിയല്ലോ
ക്രത്വഗ്ര്യഭോജികൾതദാവധമന്നുവേദ-
സത്വാനുരൂപനടെകേളികൾകണ്ടുവാഴ്ത്തി. ൨൪

കാലാരികൂട്ടരൊടുമൊത്തുകിരാതനായ്ത്തൽ-
ക്കാലാന്തരപ്രമൃഗയാവിഹൃതിഫലത്താൽ
ശൈലാന്തഭക്തിയൊടുജിഷ്ണുഭജിച്ചുവാഴും
ശൈലാടവീനികടഭൂവിലണഞ്ഞുമന്ദം. ൨൫

അക്കാലമുല്ലൂടകിടിത്തടിയന്റെവേഷ-
മക്കാലപാശവശനാകിയ മൂകദൈത്യൻ
ധിക്കാരവായ്പൊടുമെടുത്തുകിരീടിവാഴ-
മക്കാട്ടിലുദ്ധതനശങ്കമഹങ്കരിച്ചു ൨൬

പോത്രീശപരന്റെവടിവായ് ദനുജാരിമുന്നം
ധാത്രീതലോദ്ധരണരക്ഷനടത്തിയെന്നായ്
ഓർത്തീശവൈരിദനുജൻകിടിരൂപിയായ്ത്ത-
ദ്ധാത്രീവിദാരണമുടൻസ്ഫുടമാചരിച്ചു. ൨൭

ഏറ്റംതടിച്ചു തണ്വാണ്ടകറുത്തപന്നി-
ക്കൂറ്റൻകടന്നടവിയിൽകലഹിച്ചെതിർക്കെ
കാറ്റെത്തുപായുമതിശുഷ്കതൃണങ്ങൾപോലെ
തോറ്റമ്പരന്നപരജീവികൾ പാഞ്ഞുപോയി. ൨൮

മത്തൻമതിച്ചുരിയതേററകൾകൊണ്ടു കുത്തി
മുത്തങ്ങപോലെതരുപാളിതുരന്നുവീഴ്ത്തി
അത്തല്പിലന്യവനജീവിമൃഗവ്രജത്തി-
ന്നുൾത്തട്ടമഗ്ഗഹനവും സമമുച്ചലിച്ചു. ൨൯

അംഭോധിമധ്യതലമാദിവരാഹമൂർത്തി-
യമ്പോടിറങ്ങിവിഹരിച്ചു ചരിച്ചപോലെ
അംഭോധരോന്നതനദാരവനോദരത്തിൽ
വൻപോത്രിയാസ്ഥലഹകൌതുകിക്രുത്തടിച്ചു. ൩൦

"ലീലാകിരാതതനുപൂണ്ടിഹവേട്ടയാടും
കാലാരിദേവനൊടെതിർപ്പതിനായ്മൃഗത്വം
ഈലാക്കിലാർന്നിടണ"മെന്നുനിനച്ചപോലെ-
ക്കോലാധിപാകൃതികലർന്നിതുമൂകനന്നാൾ. ൩൧

കൂട്ടത്തിലെത്തിടുമരണ്യമൃഗത്തെയെല്ലാം
കോട്ടംവെടിഞ്ഞരിയഹുംകൃതികൊണ്ടകററി
വാട്ടംപെടാത്തപടുവാക്കിടിശങ്കരന്റെ
വേട്ടയ്ക്കുതാനുമൊരുധൃഷ്ടതകൂട്ടിവച്ചു. ൩൨

നായാടിവേഷമൊടുഭൂതഗണങ്ങൾവേട്ട-
യ്ക്കായാസമെന്നിയെ മുതിർന്നു നടന്നകാട്ടിൽ
ഭീയാർന്നിടാതെനിജനാശമടുത്തിരിക്കും
മായാവരാഹമതിസാഹസി പാഞ്ഞണഞ്ഞു. ൩൩

പാർത്ഥാഹതിക്കുകരുതിപ്പൃഥുകായനാമ-
ദ്ധൂർത്താഗ്രഗൻകുമതിസത്വരമെത്തിടുമ്പോൾ
ആർത്താവനൈകനിരതൻഹരനപ്പിനാക-
മാത്താനുകമ്പനതിരോഷമൊടൊന്നിളക്കി. ൩൪

ആവിഗ്നരായ് മൃഗഗണങ്ങൾമഹോഗ്രരൂപ-
മാവിഷ്കരിച്ചുടനടുത്തൊരുപോത്രിതന്നിൽ
ആവില്ലരാംപ്രമഥവർഗ്ഗരുമിന്നെതിർപ്പാ-
നാവില്ലയെന്നുസഭയംപതറിത്തുടങ്ങി. ൩൫

കുത്തിത്തകൎത്തുവിപിനത്തെമറിച്ചിളക്കി-
ഹൃത്തിൽകവിഞ്ഞമദമോടുമഹാവരാഹം
അത്തിഗ്മഭാനുസുതനാൎത്തുപിടിച്ചുതള്ളി-
യെത്തിച്ചിടുംപടികിരീടിസമീപമാൎന്നു. ൩൬

അമ്മാത്രയിൽ ത്രിജഗതീതരുകന്ദമാകും
ചിന്മാത്രനാംമദനമാഥിയെയിന്ദ്രപുത്രൻ
തന്മാനസത്തിൽനിലനിൎത്തിനിമീലിതാക്ഷൻ
നിൎമ്മായമുച്ചലനമെന്നിയെനിന്നിരുന്നു. ൩൭

“നന്നാണതക്കമിവനേതചരിതംവധിക്കാം-
മെന്നാൎത്തുപായുമൊരുദുൎമ്മതമൂത്തദൈത്യൻ
ഒന്നാമതായ് ചെവിയിലാൎത്തുവിധംശിവജ്യാ-
സന്നാദമപ്പോഴതിലത്ഭുതമായ്ശ്രവിച്ചു. ൩൮

എട്ടാശകൾക്കുമൊരുപോലെമുഴക്കമേൽക്കും
മട്ടാശുമാന്മഥവപുസ്സുകരിച്ചവീരൻ
തചിട്ടാന്നിടുംവിശിഖമൊന്നുദൃഢംവലിച്ചു
വിട്ടാനകിടിപ്രവരനിൽ പടുവേഗമൂൎത്തി. ൩൯

സത്രാശസേവ്യനുടെഞാണൊലികേട്ടുഞെട്ടി-
സ്സുത്രാമനന്ദനനമക്ഷിതുറന്നനേരം
അത്രാന്തരേസപദിസമ്മുഖമായെതിൎക്ക
മത്രാസനാംപെരിയപന്നിയെയൊന്നുകണ്ടു. ൪൦

ആപത്തിതെൻവ്രതവിഭംഗമണച്ചുവെന്നായ്
കോപം കലൎന്നുകുരുകുഞ്ജരനക്ഷണത്തിൽ
ചാപംകുലച്ചരികുലാൎത്തിദമാംശരത്തെ
കാപട്യശാലികിടിമൂൎത്തിയിൽവച്ചുതാങ്ങി. ൪൧

മല്ലാസ്ത്രവൈരിയുടെസായകമോടുചേൎന്നു
വില്ലാളിവീരമണിപാൎത്ഥനയച്ചൊരമ്പും
ചൊല്ലാളുമുല്ക്കടതരോല്ക്കകൾപോലെയൊപ്പം
വല്ലാത്തൊരത്തടിയനാം കിടിയിൽപ്പതിച്ചു. ൪൨

മെത്തുന്ന വേഗമൊടു രണ്ടുവശത്തുനിന്നു-
മെത്തുന്ന ഘോരവിശിഖങ്ങൾ തറയ്ക്കുമൂലം
ഉത്തുംഗശൈലവിപുലാകൃതിപോത്രിതൈക്ഷ്ണ്യ-
മൊത്തുള്ള കണ്ണുകൾ തുറിച്ചു പതിച്ചു ഭൂവിൽ. ൪൩

കല്പാന്തകാലപവനോച്ചലിതാഭ്രനാദ-
കല്പാരവത്തോടു കുലാദ്രികളും കുലുക്കി
അപ്പാവിതത്രതരുപാളികൾ തള്ളിവീഴ്ത്തി-
യപ്പാടു വീണു വിശിഖദ്വയഭിന്നകായൻ. ൪൪

ആകാരമോ ശിഖരിതുല്യമനങ്ങിടാനു-
മാകാതെയന്നചലസാദൃശിസാർത്ഥമായി
മൂകാസുരൻ സപതി മൂകതയും ഗമിച്ചു
പാകാരിശാത്രവതമാത്രമകന്നിതപ്പോൾ. ൪൫

താനെയ്തു പന്നിയിലുടൻ ശരമൊന്നു കൂടി-
ത്താനേ തറച്ചതധികാൽഭുതമോടു നോക്കി
സ്ഥാനേ ധനുസ്സൊടു ധനഞ്ജയനാർന്നിടുമ്പോ-
ളാനേക്കൈതവകിരാതനുമപ്പൊളെത്തി. ൪൬

സ്ഥൂലാഞ്ജനാദ്രിയുടെ ശിഷ്യത പൂണ്ട കായം
സാലാനുകാരിഭുജദണ്ഡമഖണ്ഡസാരം
ബാലാർക്കഭാസ്സുടയ കേശഭരങ്ങൾ, കാച-
മാലാകലാപമിവയൊത്തൊരു രൂപമുഗ്രം. ൪൭

ധാരാളമാഹതമൃഗപ്രജരക്തമീക്ഷി-
ച്ചാരാൽ തദീയനിറമൊന്നു പകർന്നപോലെ
ഘോരാഭമാം നയനമുൽക്കടശോണമായി-
ദ്ധാരാധരോന്നതനിലന്നു ലസിച്ചിരുന്നു. ൪൮

വമ്പുള്ള നീണ്ടൊരു കരങ്ങളിൽ നല്ലവില്ലു-
മമ്പും ധരിച്ചു ചൊടിപൂണ്ടു കിരാതരാജൻ
സമ്പുഷ്ടമായ നിജസൈന്യമടിച്ചു കേറും
മുമ്പുഗ്രവിക്രമിധനഞ്ജയപാർശ്വമെത്തി. ൪൯

അവ്യാധനാഥനൊട്ടുചേൎന്നൊരുവേടനാരി-
സവ്യാംശമെന്നതുകണക്കു ശമിച്ചിരുന്നു
അവ്യാഹതേശ്വരതപൂണ്ടിട്ടുമത്രിലോകീ
ഭവ്യാൎത്ഥദായികളുമത്തരമൊത്തുഴന്നു. ൩൦

സൎവ്വാൎത്ഥദാനസുരഭൂരുഹവല്ലിയാകും
ശൎവ്വാണിയൊത്തുകരുണാവരുണാധിവാസൻ
നിൎവ്വാണദായികളുകാൽക്ഷണനാകിരാതൻ
നിൎവ്വാദമെത്തിയഥപാൎത്ഥനൊടിത്ഥമോതി. ൩൧

"കാചാമണിപ്രകരമോടിടചേൎന്നുപോലെ
വാചംയമാദിമുനികൾക്കിടയിൽകടപ്പും
നീ ചഞ്ചലത്വമിയലാതെകടന്നിവണ്ണം
നീചപ്രവൃത്തിതുടരുന്നതു നീതിയാമോ? ൩൨

കാട്ടാളരാജനിവനിൽ ബഹുമാനമേതും
കാട്ടാതെമച്ഛരവിദാരിതനാംമൃഗത്തിൽ
കൂട്ടാക്കിടാതെശരമെയ്തതിനാലവന്റെ
കൂട്ടായിനീയുമണയും ശമനാലയത്തിൽ. ൩൩

മുട്ടാളനാകിയൊരുനിൻവ്രതനിഷ്ഠയെന്നും
മുട്ടാതെ ജീവിവധമിങ്ങനെചെയ്കയെന്നോ
ദുഷ്ടാശയ! സ്വയമിതിൻഫലമന്തകന്റെ
കൊട്ടാരമാൎന്നിനിനിനക്കുമുടൻഭുജിക്കാം. ൩൪

പന്നിക്കിയന്നിട്ടുമിറച്ചിഭുജിച്ചിടാനാ-
ണിന്നിച്ഛയെങ്കിലതുവേണ്ടതു ഞങ്ങൾനൽകാം
മുന്നിട്ടുപാഞ്ഞിട്ടുമരണ്യമൃഗത്തെയേവം
കൊന്നിട്ടിടേണ്ടകുഹനാം മുനിവേഷനാംനീ. ൩൫

ഹാ! കണ്ടകാകനികളിൽ കൊതിവിട്ടുകഷ്ട-
മാകന്ദമാമപിശിതത്തെയശിച്ചതിന്നോ
ആകണ്ടകദ്രുമവൃതാടവിയാൎന്നു ജീവി-
ലോകംകുലച്ചഹ! കൊലചെയ്തതുനീനിഗൂഢം. ൩൬

ഹാഹന്ത! ജന്തുനിധനത്തിനഹേതുത്തിലേറെ
മോഹം തഴയ്ക്കുമൊരുനിഷ്ഠുരദുഷ്ടബുദ്ധേ!
സ്നേഹം തരിമ്പുമിയലാതെ സമസ്തതത്വ-
ദ്രോഹം തകൎപ്പതിനു താൻ തവ താപസത്വം. ൯൭

നിൎബ്ബാധ നിൎഘൃണ! കിരാതവരിഷ്ഠരാകു-
മിബ്ഭാഗ്യശാലികൾക്കിടയിൽനിന്നിഹ നിന്ദ്യകൎമ്മം
ചെയ്യാനമൎന്നതിനു തുനിഞ്ഞിതു നമ്മൊടേററു
കയ്യാങ്കളിക്കു മതിയിൽ കൊതിയെങ്കിലാട്ടെ. ൯൮

ദുഷ്ണൻവിലാളമുനിപോലിഹ കണ്ണടച്ച
ദുഷ്ടം ലഭിപ്പതിനു താപസമോടിക്കൂട്ടി
കഷ്ടം തരത്തിനപരാധതി ചെയ്തിട്ടും നിൻ-
പട്ടം വിശിഷ്ടമിതു ചെമ്പു തെളിഞ്ഞുപോയി. ൯൯

അത്യാഹിതം തവ ഭവിച്ചിതു ജീവിതത്തി-
ലത്യാശയെങ്കിലുടനെ കുലവില്ലുമമ്പും
നിത്യാവലംബമിവനെന്നു നിനച്ചു താനേ-
നത്യാനമദ്ധപദനെന്നായ് മമ കാഴ്ചവയ്ക്കു. ൱

പാകാൻതുടങ്ങുമൊരു പന്നിയെലക്ഷ്യമാക്കി-
നീകാൎയ്യമായ് വിശിഖമെയ്തതു തെററു തന്നെ
ശോകാന്തമേകുമൊരു മല്ലു ദൃതാൎവണങ്ങി-
ല്ലോകാംഭയം മതി, യിതിൽ തവ മാപ്പു നൽകാം. ൱൧

സൎവ്വാല്പജീവിവനജന്തുവിഹിംസ ചെയ്യു-
ശവ്വാദിവേശമിയലും ഖലവൃത്തിയാം നീ
ദുൎവ്വാശിപൂണ്ടു സമരത്തിനു നമ്മൊടേററാൽ
സൎവ്വാരഭാമിനിയൊരുത്തി കൃതാൎത്ഥയാകും. ൱൨

ഏവം കടുത്ത മൊഴി കൈതവവേടനാമ-
ദ്ദേവൻ പിനാകി പക പൂണ്ടു പറഞ്ഞ നേരം
ഭാവം പകൎന്നു വിജയൻ നിജവില്ലുപോലാ-
ഭ്രൂവല്ലിയും കടുരുഷാപരുഷം വളച്ചു. ൱൩

പാഞ്ചാലിതൻപുളകിതാംഗവുമപ്പൃഥുശ്രീ
പൂഞ്ചായലും തടവുമച്ചൊടിപൂണ്ടകൈകൾ
വാഞ്ഛാനുകൂലമടർചെയ്യതിനായ്ക്കുടഞ്ഞു
പാഞ്ചാസ്യവീര്യനിധിപാർത്ഥനരച്ചുധീരം. ൫൪

"ബുദ്ധിഭ്രമത്തോടുകടന്നിഹവന്നനന്നായ്
ക്രുദ്ധിച്ചപാമ്പിനുടെപല്ലുകളെണ്ണിടാനായ്
വർദ്ധിച്ചമോഹമൊടുനീശഠ! ജീവനാശ
സിദ്ധിക്കുമെന്നതറിയേ തുനിയുന്നുവല്ലോ. ൫൫

കത്തിജ്ജ്വലിക്കുമൊരുപാവകനോടെതിർപ്പാ-
നെത്തിപ്പതിപ്പൊരുപതംഗകുലത്തൊടൊപ്പം
ഹൃത്തിൽത്തിളപ്പൊടുശരാസനപാണിയായി
വർത്തിക്കുമെന്നൊടിഹനീയടരാടുമെന്നോ. ൫൬

കള്ളംകുടിച്ചുകലഹിച്ചുവനത്തിലോരോ-
ഭള്ളുംപറഞ്ഞുവിചരിപ്പൊരുനിന്റെഹൃത്തിൽ
തള്ളുംമദസ്ഥിതിമദുഗ്രശരങ്ങൾരണ്ടു-
കൊള്ളുമ്പൊളുദ്ധതമതേ! മതിയാക്കിടുംനീ. ൫൭

ആരെന്നു നീ യിവനെയോർത്തിതുവേടമൂഢ!
നേരെന്തറിഞ്ഞു, ചപലക്കുവിവേകമുണ്ടോ ?
പാരെങ്ങുമേപുകൾപെരുത്തൊരുഫൽഗുനന്റെ
പേരെത്തിടാത്തചെവിചേതനയറ്റതത്രേ. ൫൮

നിർമ്മായമേതുജനതയ്ക്കുമുദാരമോദ-
നിർമ്മാണകർമ്മചണനായ് സുഗുണാഢ്യനായി
ധർമ്മാതിതല്പരനനല്പയശസ്വിയാമ-
ധർമ്മാത്മജൻ സുധിമദഗ്രജനായിടുന്നു. ൫൯

ഭീമാനവാസുരസുരോരഗരാക്ഷസർക്കും
ഭീമാജിയിൽസ്വയമണച്ചിടുമുഗ്രവീര്യൻ
ഭീമാഖ്യപൂണ്ടൊരുമദഗ്രജനെക്കുറിച്ചും
ഭീമാംഗനാകിയനിനക്കറിവില്ലയെന്നോ ? ൬൦

സത്രാശനാധിപതിമുഖ്യരെയും ബലത്താൽ
സത്രാസരാക്കിയുടനേഹ്യതളക്കിനായി
സത്രാരസത്തൊടുരുഖാണ്ഡവമേകിയോര-
സ്സൽത്രാണകാരിയിവനോ വിജയൻ ജയാഢ്യൻ. ൫൪

ദ്രോണാഖ്യദേശികപദാശ്രയിശത്രുലോക-
പ്രാണാന്തകാരിപുകൾപൂണ്ടൊരുപാർത്ഥനീ ഞാൻ
ബാണാസനത്തൊടുവസിക്കവെവന്നെതിക്കാ-
നാണായിട്ടുന്നൊരുവനിദ്ധരതന്നിലുണ്ടോ? ൫൫

ക്രൂട്ടാളിയാം ദയിതയൊത്തുകിഴങ്ങുമാന്തി-
ക്കൂട്ടാൻ ഫലപ്പെട്ടുമൊരിത്തടിചില്ലമേന്തി
കാട്ടാളമൂഢ! മൃതിയിൽകൊതിമൂലമാമീ-
കാട്ടാതെനില്പതിഫമദ്യബലത്തിനാലോ? ൫൬

സന്താപഹാരിവിജയിപ്പൃഷിമാരീഭ്രുവാം
സന്താനവല്ലിപടരുംശ്രിതകല്പശാഖി
ചെന്താരിനൊത്തൊരുതദീശപദത്തെയിഞാൻ
ചിന്താവകാശമിയലാതെഭജിച്ചിടുന്നു. ൫൭

മാനിച്ചുമന്മഥവിമാഥിപദദ്വയത്തെ
ധ്യാനിച്ചമെൻനിയമമക്കിടിഭഗ്നമാക്കി
ആനിഷ്ഠുനീക്കിയൊരവൻ ഹതനായപോലെ
ഹാ! നിഷ്ഠുരപ്രകൃതിനീയുമുടൻനശിക്കും. ൫൮

മൃതിക്കായ് വന്നീടും മൃഗയുഹതക! ക്ഷിപ്രമടരി-
ന്നെതിർക്കാംവൈകുന്തുമമശിരിശസേവയ്ക്കുസമയം
മതിക്കീരുംനീരും നിടിലമിഴിയും പൂണ്ടഗിരിശൻ
മതിക്കേറുംശല്യംസകലവുമകററട്ടെസദയം. ൫൯

ആറാംസർഗ്ഗം സമാപ്തം.

---

# ഏഴാം സർഗ്ഗം.

സുരനായകസൂനസാഭിമാന-
സ്വരമേവം സ്വയമുച്ചരിച്ച നേരം
സുരസിന്ധുവിനും വലത്തുഭാഗം
ചിരമന്നാരദനും ചലിച്ചിതുച്ചം. ൧

ഭുജവിക്രമശാലിയാഞ്ജനേയ-
ധ്വജനക് ഖാണ്ഡവമഗ്നിസാൽക്കരിച്ചോൻ
വിജയൻവിവരിച്ചവാക്കുകേട്ടാ-
ഗ്ഗജചർമ്മാംബരനും ചിരിച്ചുരച്ചാൻ. ൨

"മതിയേതുമെഴാതെയപ്പിശാചാം-
മതിചൂടുന്നവനേബ് ഭജിച്ചിടുന്നോൻ
മതിവംശജനാംകിരീടിയോ നീ ?
മതി, ചൊല്ലേണ്ട, ധരിച്ചുകാര്യമെല്ലാം. ൩

കരതീക്ഷ്ണതയേതുമററദോഷാ-
കരനാകുന്നകളങ്കിതന്റെവംശം
കരംകൊണ്ടുനിനയ്ക്കുപോലുമശ്രീ-
കരമെന്നാരറിയാതെയുള്ളു പാരിൽ ? ൪

കുലജാതികൾ നന്നു; മുക്കവൻ തൻ-
കുലമാർന്നുള്ളൊരുകന്യയിൽജ്ജനിച്ചോൻ
ഛലതാപസനൊത്തുനഷ്ടഭർത്തൃ-
നിലയാളുംവധുകേളിചെയ്തുപോലും. ൫

പറയുന്നതുതന്നെപാപമിന്ന-
പ്പുറമാവേളയിലുത്ഭവിച്ചവിദ്വാൻ
കുറവെന്നിയെവേട്ടമങ്കയിൽത്താൻ-
പ്പിറവിക്കുള്ള ചരിത്രമാവിചിത്രം. ൬

സതിനിൻജനയിത്രികന്യകാത്വ-
സ്ഥിതിയിൽത്തന്നെപരോപഭോഗകർമ്മം
ധൃതിയോടുനടത്തിവന്നതാമ-
പ്പതിവെക്കാലവുമാചരിച്ചുപോന്നു, ൭

തുളയൻതവതാതനാർന്നിരിക്കെ-
ന്നളവിൽതാനവളന്യരോട്ടുകൂടി
വിളയാടിരമിക്കവേതെരിക്കെ-
ന്നളവായുള്ളവർനിങ്ങൾധർമ്മജാദ്യർ. ൮

തവവംശവിശുദ്ധിയോർത്തുവാഴ്ത്താ-
നിവനാവില്ല, വിശേഷമെന്നുചൊല്ലാം
ഭവനത്തെവെടിഞ്ഞുകാട്ടിലെന്നും
നിവസിയ്ക്കുന്നതുദക്ഷതയ്ക്കുലക്ഷ്യം ൯

നയശാലികൾനിങ്ങളഞ്ചുപേരും
നിയതൈക്യസ്ഥിതിയേതിലുംകലന്നോർ
സ്വയമാശമുഴുത്തൊരുത്തിയെത്താൻ
പ്രിയയാക്കിപ്രണയത്തിൽവാണിടുന്നു. ൧൦

നിലവിട്ടൊരുനിങ്ങൾസോദരന്മാർ-
ഖലരൊന്നിച്ചൊരുനാരിയേപ്പുലർത്തി
നിലയറ്റുവസിച്ചിടുന്നതിന്നീ-
മലവേടർക്കുമിണങ്ങിടാത്തതത്രേ. ൧൧

വരഗാത്രികൾനാട്ടിലില്ലയെന്നോ ?
സ്മരകേളിക്കൊരുനാരിപോരുമെന്നോ ?
പരമെത്രനിനച്ചുനിങ്ങൾമോശ-
ത്തരമായ്ശ്വാക്കൾകണക്കവാണിടുന്നു. ൧൨

വലയേണ്ടവ്യഥാകിരാതയോഷിൽ-
ക്കലമിക്കാനനഭൂവിലുണ്ടസംഖ്യം
ചിലവില്ലകനിഞ്ഞപേക്ഷചെയ്താൽ-
ചിലരെക്കൂടിനിനക്കുനൽകീടാംഞാൻ. ൧൩

അതുപോട്ടെ, ഭവൽഭുജപ്രതാപ-
പ്പുതുമയ്ക്കുള്ളൊരുവൃത്തമോർത്തിടുമ്പോൾ
അതുലസ്മിതമാർന്നിടുന്നു, ചൊല്ലാം-
മതുമല്ലുംപറയേണ്ടിവന്നുവല്ലോ. ൧൪

അധിഭൂതലമായ്ക്കുവീൎയ്യവാരാ-
ന്നിധിദുൎയ്യോധനനന്നതല്പ്രതാപൻ
അധികംവിജയിച്ചിടുന്നു, യുഷ്മ-
ദവിധിയോകാട്ടിലലച്ചിലിന്നുമല്ലോ. ൧൫

ധൃതരാഷ്ട്രജരാട്ടുധൃഷ്ടരാവോ-
ദ്ധതരാംനിങ്ങളെനാട്ടിൽനിന്നുദൂരം
ധൃതമോദമടിച്ചകററിയിട്ടും
ബത! മാനത്തിനുമാററമില്ലയെന്നോ? ൧൬

ഗുരുഭീഷ്മകൃപാദിയോഗ്യർവാഴും
പെരുതായുള്ള സദസ്സിൽവച്ചുതന്നെ
വിരുതാൎന്നൊരുനിങ്ങളും വേട്ടതാമ-
ത്തരുണിക്കെന്തെയിശേഷമോതുണോഞാൻ? ൧൭

നെറികെട്ടനിനക്കുമാനമെന്തെ-
ന്നറിയാഘോസ്സവധൂകചാംശുകങ്ങൾ
തെറിപൂണ്ടപരൻവലിച്ചിഴച്ചി-
ട്ടെറിയുംവേളയിൽമൌനമാമഹോ താം. ൧൮

അരിപീഡനമേററുനാട്ടിലെങ്ങും
തിരിയാന്നുതോമററക്കൂട്ടർനിങ്ങൾ
പരിതഃകഠിനാടവീതടത്തിൽ
പ്പരിതാപത്തൊടലഞ്ഞുവാഴ്കയല്ലെ? ൧൯

പലകാട്ടുകിഴങ്ങശിച്ചുജീവി-
ച്ചലയുംനിങ്ങളിലില്ലനാണമേതും.
വിലയററിനിയുംവിശുദ്ധനെന്നാ-
സ്ഥിലപിക്കുന്നൊരു നീ വിചാരശൂന്യൻ. ൨൦

ഭുവനത്തിലലഞ്ഞുഭിക്ഷവാങ്ങി-
പ്പവനാംകുന്നിലിരിക്കുമുഗ്രമൂൎത്തി
സ്വവശംവരനായ്ഭവിപ്പതിന്നോ
തവസങ്കല്പമഹൊ! മഹാവിശേഷം. ൨൧

ത്തുണിപോലുമെടാതെശ്രദ്ധതെണ്ടി-
പ്പുണികൊണ്ടിട്ടുപജീവനംകഴിപ്പോൻ
ഫണികുണ്ഡലനാംമഹാപിശാചിൻ
പ്രണിപാതംപതനത്തിനേഭവിക്കൂ. ൨൨

അപശങ്കമിരന്നശിച്ചിടുന്നോ-
നപരക്കങ്ങിനെവാഞ്ഛിതത്തെനൽകാ?
അപഥത്തിലഹോ തൊടുന്നതെല്ലാം
വിപതിക്കുന്നതുനിന്റെ കർമ്മദോഷം. ൨൩

മൃതുക്രൂററനിലേറിടുന്നശ്രദ്ധ-
ക്രതുവിധ്വംസിയെനീഭജിച്ചിടേണ്ട
ഇതുമാതിരിനമ്മെയാശ്രയിച്ചാ-
ലതുപോലുംതവകാമമേകിടാം ഞാൻ. ൨൪

സ്ഫുടമിത്തരമുഗ്രസംഗരോദ്യൽ
പ്പടഹധ്വാനമൊടൊത്തഘോരവാക്യം
ദൃഢവിക്രമികേട്ടുപാർത്ഥനത്യൽ-
ക്കടരോഷത്തൊടുഗാണ്ഡിവത്തെനോക്കി. ൨൫

വൃകരംപൂണ്ടൊരുതൻകുലത്തെയും, തൽ
സകലാധീശ്വരനാംസ്മരാരിയേയും
പകയോടുദുഷിച്ചവാക്കിനന്തം
സ്വകചാപധ്വനിയാൽകിരീടിചെയ്തു. ൨൬

കലഹത്തിനൊരുങ്ങിവന്നതാമി-
ക്ഖലനിൽസാന്ത്വവചസ്സുഭംഗിയല്ല
ബലമേഫലദായിയെന്നുരയ്ക്കും
നിലയിൽച്ചാപമണിസ്വനം മുഴങ്ങി. ൨൭

സ്മരമാധിലസൽപദാംബുജത്തെ-
സ്മരണംചെയ്തുവസിക്കുമക്കിരീടി
സ്വരണൽഗുണകാർമ്മുകാഖ്യവീണാ-
സ്വരമേല്പിച്ചു, സുരർഷിതുഷ്ടിവാച്ചു. ൨൮

അനവാസരമക്ഷമാലയിൽത്താ-
നനരഞ്ജിച്ചിട്ടുമംഗുലീവ്രജത്താൽ
മനജാധിപനാത്മമൌലിയിൽതൻ
മനചൊല്ലിപ്പതുപോലെചേൎത്തനാരം. ൧൯

നിജഹൃത്തുസദാസുമേഷുഹൃത്തിൻ
ഭജനത്തിൽ ദൃഢരക്തമെന്നപോലെ
വിജയൻമിഴിക്കൂട്ടിരക്തമാക്കി
ബ്ഭുജവീൎയ്യോദ്ധതനപ്പൊഴജ്ജ്വലിച്ചു. ൨൦

ഇരുകൈകളുമന്ന്യസമ്പ്രയോഗ-
ല്പൊരുളൊപ്പംസ്വയമഭ്യസിക്കമൂലം
വിരുതൻശരകാൎമ്മുകങ്ങളിൽത്തൽ
പെരുമാററത്തിനചെററുതാൻപതുങ്ങി. ൨൧

ശശിമൌലിപദംഭജിച്ചവാഴും
വശിയാംപാൎത്ഥനവാശികൂട്ടുവാനോ
വിശിഖാസനമൌവ്വികണ്ണഭാഗം
നിശിതാഗ്രേഷുസനാഥയായ്ഗമിച്ചു. ൨൨

മഹനീയതപസ്സമാഖ്യധാത്രീ-
രുഹമോടൊത്തു കുലച്ചപാൎത്ഥചാപം
ഹ ഹ! തൽഗ്ഗുണഃമാമഹേശസേവാ-
മഹമോത്തുംപടിയാശ്രുതിക്കിണങ്ങി. ൨൩

പടുഞാണൊലികൊണ്ടുദിക്കിനെങ്ങും
പെടുമുൾക്കമ്പമൊതുക്കിവെപ്പതിന്നോ
കടുഘോഷമൊടംഘ്രിയൊന്നുഭൃട്ട-
ന്നടമാണിക്കമവൻബലത്തിലൂന്നി. ൨൪

ഗഹനാന്തരമൊക്കെയുംകുലുക്കി
ഗുഹനാലുംബഹുമാനിതപ്രഭാവൻ
കുഹനാപടുവേടനിൽജ്ജ്വലത്തോ-
ടഹനാലഞ്ചുശരങ്ങളാഞ്ഞുവിട്ടു. ൨൫

ദനുജാശരമർത്ത്യശോണിതത്താ-
ലനുരഞ്ജിച്ചതിലുഗ്രവജ്രരൌഘം
മനുജേശവിമുക്തമീശ്വരൻതൻ
തനുരക്തസ്പൃഹയോടുചെന്നുകേറി ൩൰൬

പരമാഞ്ഞുവലിച്ചുവിട്ടതാമ-
ച്ചരമാസ്ത്രങ്ങൾ പരാർത്ഥിദായകങ്ങൾ
പുരമാഥിപവിത്രമൂർത്തിതന്നിൽ
സ്ഥിരമാപുംഖമശങ്കമായ് പതിച്ചു. ൩൰൭

കരുണാന്നിധികാളകണ്ഠനേത്രം
കരുതീടാത്തൊരുതൈക്ഷ്ണ്യമോടുകൂടി
കുരുനാഥശരങ്ങളേററനേരം
ഗുരുമോദാത്ഭുതസംഭ്രമങ്ങളാർന്നു. ൩൰൮

വിജയന്റെധൃതിപ്രഭാവവായ്പും
ഭുജവീര്യസ്ഥിതിയും നിനച്ചുതാനും
ഗജചർമ്മമുടുക്കുവോൻ വിശേഷാൽ
നിജഹൃത്തിൽ ബഹുമാനമന്നിയന്നു. ൩൰൯

ധ്രുവമെൻമഹിതാസ്ത്രമേററുവാങ്ങാ-
നിവനർഹൻഭുവനത്തിലെന്നുനന്നായ്
ശിവനോർത്തുതെളിഞ്ഞുതൽപ്രഹാരോ-
ത്ഭവതാപത്തിലുമിത്ഥമുത്തമത്വം. ൪൰

അനിവാര്യബലാഭിമാനമിന്നി-
മുനിയിൽക്കാൺമതുതെല്ലടക്കുവാനായ്
ഇനിയൊന്നടർചെയ്കതന്നെയെന്നാ-
ക്കനിവാളുംശശിമൌലിതീർച്ചയാക്കി. ൪൰൧

മഖഭുക്പ്രഭുസേവ്യനാകിരാതീ-
മുഖമീക്ഷിച്ചുസഹാസമാഹവാർത്ഥം
സ്വഖരാഗ്രശരങ്ങളാനഭസ്വൽ-
സഖതീക്ഷ്ണങ്ങൾകൊടുത്തു കാർമ്മുകത്തിൽ. ൪൰൨

കുരുതിയ്ക്കിഹകാട്ടുദേവതയ്ക്കാ-
ക്കരുരാട്ടിൻനിണവും പ്രധാനമെന്നായ്
കരുതിക്കളിയെന്നുരച്ചുരോഷാൽ
കരുണാമൂർത്തിയുമസ്ത്രപാളിതൂകി. ൪൩

കുരുവീരനുമാക്കിരാതരാട്ടും
ഗുരുകോപത്തൊടുഘോരസമ്പ്രഹാരം
ഒരുപോലെത്തുടങ്ങിയെങ്ങുമപ്പോൾ
പുരുചാപധ്വനിയാൽ സ്ഫുടംനടുങ്ങി. ൪൪

വലഭിൽസുതനൊത്തുസർപ്പരാട്ടാം
വലയംപൂണ്ടവനാജിചെയ്തിടുമ്പോൾ
വലയാനിടചേർന്നിതാത്രിലോകീ
വലയംകൂടിവിറച്ചുഭീതിമൂലം ൪൫

പടഹധ്വനിപോലിഷുക്കൾതമ്മിൽ
പ്പടയിൽ തീക്ഷ്ണമണഞ്ഞുതട്ടിമുട്ടി
പടരുംനിനദംവനാന്തജന്തു
ഘടയിൽചേർത്തിതുസംഭ്രമപ്രകമ്പം. ൪൬

പരമാശരപാളിമേളനത്താൽ
സ്ഫുരദഗ്നിപ്രബലസ്ഫുലിംഗജാലം
തരളദ്യുതിഭീതിയോടുതാരാ-
നിരവീഴുംപടിയുജ്വലിച്ചിതപ്പോൾ. ൪൭

സ്വമനസ്സിലതീവകൌതുകത്താൽ
സുമനസ്സംഘമുടൻവിമാനമേറി
സമഭാവമകന്നഘോരമാംതൽ-
സ്സമരംകാണ്മതിനംബരത്തിലെത്തി. ൪൮

പ്രഥപൂണ്ടമഹേശപാർത്ഥർചെയ്യും
പ്രധനംഘോരമഭൂതപൂർവ്വമെന്നായ്
കഥകേട്ടണയും സുരപ്രജത്താ
ലഥവാനിൽ സ്ഥലമന്നനാസ്തിയായി. ൪൯

അമരർഷിസംഘർഷമന്നമുമ്പേ-
സ്വമതംപോലുചിതം സ്ഥലംപിടിച്ചു
അമരുന്നവർ പിന്നിലെത്തുവോരാ-
മമരന്മാരൊടുമല്ലിടേണ്ടദിക്കായ്. ൭൦

സുരസിദ്ധസമിദ്ധഘോഷണോദ്യൽ
സ്വരമെങ്ങുംഗഗനത്തിലന്നുപൊങ്ങി
പരമന്നുമുതൽക്കുപുഷ്കരത്തിൽ
സ്ഥിരമായ് ശബ്ദഗുണത്വമുത്ഭവിച്ചു. ൭൧

വൃഷവാനരകേതുസായകാശീ-
വിഷവർഗ്ഗങ്ങൾനിസർഗ്ഗഭീഷണങ്ങൾ
വിഷതീക്ഷ്ണമുഖത്തൊടാന്നുലോകം
വിഷമിക്കുംപടിമൂടിയർക്കബിംബം. ൭൨

അനവദ്യപിനാകഗാണ്ഡിവോദ്യൽ-
ഘനചാപോച്ചലിതാശുഗോല്ക്കരത്താൽ
വനപാംസുവിയത്തിലുംതഥാ ഭു-
വിനഘോരാന്ധതപാരിലുംപരന്നു. ൭൩

ശരകൂടവിനിർമ്മിതോരുശാലാ-
ന്തരമാർന്നുള്ള കിരാതഫൽഗുനന്മാർ
തരസാവിപുലാജിചെയ്തതൊന്നും
സുരസാർത്ഥത്തിനു കണ്ടിടാതെയായി. ൭൪

സുരവൈണികരാത്തവീണയിൽത്തൽ-
ക്കരസംവർദ്ധിതസാധകാഭിമാനം
ഹരപാർത്ഥശരാസനങ്ങളിൽസ-
ത്വരപാണിക്രിയകണ്ടുസന്ത്യജിച്ചു ൭൫

പുകളാർന്നപിനാകവും പൃഥുശ്രീ-
തികയും ഗാണ്ഡിവവും ഗുരുസ്വനത്തിൽ
മികവാർന്നശിതാഗ്രസായകാഗ്ര്യ-
പ്രകരംവക്രതയോടു തൂകിതാനേ. ൭൬